*നെഹ്റു ബാല പുസ്തകാലയം*

# ഷേരയും മിട്ടുവും

**മനോരമ ജാഫ**

വിവർത്തനം
**മേഴ്സി സാമുവൽ കാട്ടാക്കട**

ചിത്രീകരണം
**ജഗ്ദീഷ് ജോഷി**





**നാഷണൽ ബുക്ക് ട്രസ്റ്റ്, ഇന്ത്യ**

മിട്ടുവിന് ഷേര എന്നുപേരുള്ള വളർത്തുനായ ഉണ്ടായിരുന്നു. വലിയ പേരൊക്കെയാണെങ്കിലും ഒരു പാവം നായ്ക്കുട്ടിയാണ് ഷേര. മിട്ടുവും ഷേരയും തമ്മിൽ വലിയ കൂട്ടാണ്.

ഒരു ദിവസം മിട്ടു, സ്കൂളിലേക്കു പോകുമ്പോൾ ഷേരയും മെല്ലെ പിന്നാലെ കൂടി. മിട്ടു ഇതു കണ്ടു ശാസിച്ചു, “വീട്ടിൽ പോകൂ ഷേര!! നായ്ക്കുട്ടികൾ സ്കൂളിൽ പോകാറില്ല.” മിട്ടു സ്കൂളിലേക്കു പോയതോടെ ഷേര ഒറ്റയ്ക്കായി.





പെട്ടെന്നു ഒരു ചിറകടി ശബ്ദം ഷേരയുടെ ശ്രദ്ധയാകർഷിച്ചു. ഒരു കൂട്ടം പ്രാവുകൾ പുൽത്തകിടിയിൽ പറന്നിറങ്ങുന്നു. ആകെ വിഷണ്ണനായിരുന്ന അവൻ ഉറക്കെ കുരച്ചു ശബ്ദമുണ്ടാക്കി അവയെ അവിടെനിന്ന് ഓടിക്കാൻ നോക്കി. ഒരു വികൃതിപ്രാവ് കുറ്റിച്ചെടിയിലെ പൂക്കുലകൾക്കിടയിൽ ഒളിച്ചു. ഷേര ആ കുറ്റിച്ചെടിയിലേക്ക് ഒറ്റച്ചാട്ടം. പ്രാവ് ജീവനുംകൊണ്ടു പറന്നുപോയി. എന്നാലൊരു മഞ്ഞ കടന്നൽ ഷേരയുടെ മൂക്കിൽ കുത്തി.

ഷേരയ്ക്കു കുത്തുന്ന വേദന തോന്നി.

കുരച്ചുകൊണ്ടു ചാടിയുരുണ്ടു, അവിടെയും ഇവിടെയും ഓടി, മൂക്ക് ചുമരിൽ ഉരസി. പക്ഷേ, വേദനയ്ക്കു ശമനമൊന്നുമില്ല.



ഷേര ഒരു പശുവിനെ കണ്ടു. തന്റെ വേദന അവളോടു പറയാം എന്നവൻ വിചാരിച്ചു. കുരച്ചു ചാടിക്കൊണ്ട് ഷേര പശുവിന്റെ അരികിലേക്കുപോയി. പക്ഷേ പശുവിന് അതു മനസ്സിലായില്ല. അവൾ തന്റെ കൊമ്പുകൾ കുലുക്കിക്കാണിച്ചു. ഷേര പേടിച്ച് ഓടി ഒരു കസേരയുടെ അടിയിൽ ഒളിച്ചു. അതു ഗുലാബിപ്പൂച്ച യുടെ കസേരയായിരുന്നു. ഷേര പൂച്ചയുടെ രോമത്തിൽ തന്റെ മൂക്കുരസാൻ ശ്രമിച്ചു. ഗുലാബി അവിടെനിന്നു ചാടിപ്പോയി.

കസേരയിൽ മൂക്കുരസാൻ ഷേര നോക്കി. അപ്പോഴതാ പോസ്റ്റുമാൻ വരുന്നു. തന്റെ കഥ പറയുന്നതിനായി അവൻ പോസ്റ്റുമാന്റെ അരികിലേക്ക് ഓടി. എന്നാൽ അവന്റെ കുര പോസ്റ്റുമാനെയും പേടിപ്പിച്ചു.

ഷേര പുറത്തേക്ക് ഓടി. മൂക്ക് ഒരു മരത്തിൽ ഉരച്ചു. എന്നിട്ടും ഒരു ശമനവും ഉണ്ടായില്ല.





ഷേര പിന്നെ മിട്ടുവിന്റെ അമ്മയുടെ അരികിലേക്കു പോയി. അവർ അടുക്കളയിൽ പണിചെയ്യുകയായിരുന്നു. “ബൗ... ഭൗ, ബൗ... ഭൗ,” അവൻ മൂക്ക് അവരുടെ സാരിയിൽ ഉരയ്ക്കാൻ ശ്രമിച്ചു. മിട്ടുവിന്റെ അമ്മയ്ക്ക് അതൊട്ടും ഇഷ്ടമായില്ല. ഒരു നീളൻ വടിയെടുത്ത് അവനെ ഓടിച്ചുവിട്ടു.

ഷേര വീണ്ടും വാതിലിനു പുറത്തേക്കോടി.





വേദന അതികഠിനമായി. ഷേരയ്ക്ക് അറിയില്ല എവിടെ പോകണം, ആരോടു പറയണം എന്ന്. അവൻ മൂക്ക് അവിടേം ഇവിടേം ഉരച്ചു. എന്നിട്ടും ഒട്ടും ആശ്വാസം വന്നില്ല.

ഗേറ്റിനരികിൽ നിൽക്കാമെന്ന് അവസാനം അവൻ തീരുമാനിച്ചു. അകത്തേക്കോ പുറത്തേക്കോ ആരെയും കടത്തിവിടണ്ട.

ഒത്തിരിനേരം കാത്തുനിന്നപ്പോൾ മിട്ടു സ്കൂളിൽ നിന്നു വരുന്നത് അവൻ കണ്ടു. അതികഠിന വേദനയോടെ അവൻ മിട്ടുവിന്റെ അടുത്തേക്ക് ഓടി.

“ബൗ... വൗ, ബൗ... വൗ,” അവൻ വീണ്ടും വീണ്ടും കുരച്ചു.

"എന്താ ഷേര നീ ഇങ്ങനെ കുരയ്ക്കുന്നത്?" മിട്ടു ചോദിച്ചു. മിട്ടു അവന്റെ തലയിൽ തലോടുന്നതിനായി മെല്ലെ കുനിഞ്ഞു. ഷേരയുടെ മൂക്കു വീങ്ങിയിരിക്കുന്നത് അവൻ പെട്ടെന്നു ശ്രദ്ധിച്ചു. "ഓ! നിന്റെ മൂക്കു വേദനിക്കുന്നുവോ?"

അപ്പോഴൊരു മഞ്ഞ കടന്നൽ വേഗത്തിൽ അവരെ കടന്നുപോയി. ഷേര അതിനെ പിടിക്കാൻ ദേഷ്യത്തിൽ ചാടി വീണ്ടും കുരച്ചുതുടങ്ങി.

"ഓ... അതുശരി," മിട്ടു പറഞ്ഞു. "ഒരു കടന്നൽ നിന്റെ മൂക്കിൽ കുത്തിയല്ലേ." മിട്ടു ഷേരയെ മെല്ലെ പൊക്കിയെടുത്ത് ഒരു പൈപ്പിനരികിലേക്കു കൊണ്ടുപോയി. കുറച്ചുനേരം പൈപ്പിലെ വെള്ളത്തിൽ ഷേരയുടെ മൂക്കു കാണിച്ചു. എന്നിട്ട് ഒരു കഷണം നാരങ്ങ കൊണ്ട് ഉരസി. വീണ്ടും തണുത്ത വെള്ളം കൊണ്ടു കഴുകി.





ഷേരക്കിതു വളരെ ഇഷ്ടമായി. വേദന മെല്ലെ കുറഞ്ഞു. ഷേര വാലാട്ടിക്കൊണ്ടു മിട്ടുവിന്റെ കൈകളെ നക്കിത്തുടച്ചു.

മിട്ടു സ്നേഹത്തോടെ ഷേരയുടെ മുഖം ഇരുകരങ്ങളാൽ പിടിച്ചു കൊണ്ടു പറഞ്ഞു, “ഞാൻ നിന്റേതാണ്, നീ എന്റേതും. നമ്മുടെ സ്നേഹം ശരിക്കും പവിത്രമാണ്!”

